


# ഇഞ്ചക്കാട്ട്

**2019 മെയ് 18 ശനിയാഴ്ച**
**9.00 am മുതൽ 2.00 pm വരെ**

## മഹാ കുടുംബസമ്മേളനവും, കുടുംബ ചരിത്ര പ്രകാശനവും

**പൂഞ്ഞാർ സെന്റ് മേരീസ് ഫൊറോനചർച്ച് ഓഡിറ്റോറിയം**



**അഡ്വ. ജോയി നടുക്കര**
പ്രസിഡന്റ്, ഇഞ്ചക്കാട്ട് കുടുംബയോഗം

എ.ഡി.67-ൽ നിലയ്ക്കൽ പ്രദേശത്തെത്തിയ തോമ്മാശ്ലീഹായുടെ വചനങ്ങളിൽ ആകൃഷ്ടരായ യഹൂദരടക്കം നിരവധി കുടുംബങ്ങൾ ക്രിസ്തീയ വിശ്വാസികളായി. അപ്രകാരം വിശ്വാസം സ്വീകരിച്ച തദ്ദേശീയ കുടുംബങ്ങളിൽ പ്രമുഖരായിരുന്നു ശകലാപുരികുടുംബക്കാർ. ഇവർ ക്രിസ്തുമത വിശ്വാസികളായി നിലയ്ക്കൽകഴിഞ്ഞു വന്ന സമയത്താണ് എ.ഡി. 1382 വക്രപ്പുലികൾ എന്ന മലയിൽ കള്ളന്മാരുടെ സംഘടിതമായ ആക്രമണം നിലയ്ക്കലുണ്ടാകുന്നത്. വക്രപ്പുലികളുമായുള്ള ഏറ്റുമുട്ടലിൽ തദ്ദേശവാസികൾ പരാജയം മണത്തു. കുറെയേറെയാളുകൾ കൂടുതൽ സുരക്ഷതേടി അന്യനാടുകളിലേയ്ക്ക് പാലായനം ചെയ്തു. ഇവരിൽ ചിലർ എരുമേലിയ്ക്കടുത്ത് കൊരട്ടിയിലെത്തി. ഇവരിൽ ശകലാപുരി കുടുംബത്തിൽപ്പെട്ട മത്തായിയും അവുസേപ്പും ഉണ്ടായിരുന്നു. നിലയ്ക്കലിലേയ്ക്കുള്ള തിരിച്ചുപോക്ക് അസാധ്യമെന്നു മനസ്സിലാക്കിയ അവർ കൂടുതൽ ഫലഭൂയിഷ്ടമായ ഭൂമി തേടി കൂവപ്പള്ളിയിലേയ്ക്കും അവിടെ നിന്നും പൂഞ്ഞാറിലേയ്ക്കും താമസം മാറ്റി. പൂഞ്ഞാർ രാജാവ് കല്പിച്ചു നൽകിയ ഭൂമിയിൽ അവർ താമസം തുടങ്ങി. ഇവരിൽ അവുസേപ്പ് താമസമാക്കിയ പുരയിടം ഇഞ്ചക്കാടു നിറഞ്ഞതായിരുന്നതിനാൽ അവുസേപ്പിനെ ഇഞ്ചക്കാട്ട് അവുസേപ്പെന്ന് വിളിക്കാൻ തുടങ്ങി. ഈ അവുസേപ്പിന്റെ പിൻഗാമികളാണ് ഇന്ന് 22 ശാഖാ കുടുംബാംഗങ്ങളിലുൾപ്പെട്ട് കേരളത്തിനകത്തും പുറത്തുമായി പടർന്നു പന്തലിച്ചു നിലകൊള്ളുന്ന ഇഞ്ചക്കാട്ടു കുടുംബാംഗങ്ങൾ.

തങ്ങളുടെ ആധ്യാത്മികാവശ്യങ്ങൾക്കായി അരുവിത്തുറ പള്ളിയെ ആശ്രയിച്ചിരുന്ന ഇഞ്ചക്കാട്ടുകാർ പ്രാദേശികമായുണ്ടായ അഭിപ്രായ വ്യത്യാസങ്ങളെ തുടർന്ന് ഒരു പ്രത്യേക പള്ളി വേണമെന്നാഗ്രഹിക്കുകയും പൂഞ്ഞാർ രാജാവിനെ കണ്ട് ആയതിനപേക്ഷ നൽകുകയും ചെയ്തു. അന്നത്തെ പൂഞ്ഞാർ രാജാവ് ഉദയവർമ്മപെരുമാൾ കോതവർമ്മന്റെ പ്രത്യേകാനുമതിയോടെ അവർക്ക് പള്ളി പണിയ്ക്കായി കരം ഒഴിവായി അനുവദിച്ചു കിട്ടിയ സ്ഥലത്ത് പള്ളിപണിതു. ഇന്നത്തെ പൂഞ്ഞാർ പള്ളിയുടെ തുടക്കം ഇതിലൂടെയാണ്.

പൂഞ്ഞാറിൽ തുടക്കം കുറിച്ച ഇഞ്ചക്കാട്ടു കുടുംബാംഗങ്ങളിൽ പലരും പിൽക്കാലത്ത് പലസ്ഥലങ്ങളിലേയ്ക്കും മാറി താമസിച്ചു. ഇവരിൽ ഏതാണ്ട് 300 വർഷം മുൻപ് പുതുപ്പള്ളി അങ്ങാടിയിലെത്തി താമസമാക്കിയ ഇഞ്ചക്കാട്ടു കുടുംബക്കാർ കാലക്രമേണ പ്രാദേശിക പരിഗണനകളിൽ കത്തോലിക്കാ മതം വിട്ട് മറ്റ് ക്രിസ്തീയ മതവിഭാഗങ്ങളിലേയ്ക്ക് മാറി. ഇവരിൽ യാക്കോബായ, യുയോമായ, ഓർത്തഡോക്സ്, മാർത്തോമ്മാ, ഡി. എസ്. ഐ., പെന്തികോസ്ത് സഭകളിൽ അംഗത്വം സ്വീകരിച്ചവരുൾപ്പെടുന്നു.

ഇഞ്ചക്കാട്ട് മഹാകുടുംബയോഗത്തിന്റെ രൂപികരണത്തിനു മുൻപു തന്നെ ഒരു കുടുംബചരിത്ര രചനയെന്ന ആശയം അന്നത്തെ ഇടുക്കി മെത്രാനായിരുന്ന മാർ മാത്യു ആനിക്കുഴിക്കാട്ടിലിനുണ്ടാവുകയും തന്റെ സഹോദരനായ വെരി. റവ. ഡോ. തോമസ് ആനിക്കുഴിക്കാട്ടിലിനെ ആയതിന് ചുമതലപ്പെടുത്തുകയും ചെയ്തിരുന്നു. കുടുംബയോഗ രൂപീകരണത്തെ തുടർന്ന് ഇക്കാര്യം കുടുംബയോഗ ജനറൽ കൗൺസിൽ ചർച്ച ചെയ്തു. ചരിത്ര രചനയ്ക്കായി ഒരു കമ്മറ്റിയെ തെരഞ്ഞെടുത്തു. ആയതിന്റെ ചെയർമാനായി വെരി. റവ. ഡോ. തോമസ് ആനിക്കുഴിക്കാട്ടിലിനെയും, സെക്രട്ടറിയായി ടോമി ആടിമാക്കീലിനേയും, കമ്മറ്റിയംഗങ്ങളായി എം. എം. ജോസഫ് മൂഴിയാങ്കൽ, സണ്ണി വലിയപരയ്ക്കാട്ട്, വി.വി. ജേക്കബ്ബ് വയലിൽ, റോയി പള്ളിപറമ്പിൽ, ജോഷി മൂഴിയാങ്കൽ, ലിനോ വലിയപരയ്ക്കാട്ട് എന്നിവരെയും നിയോഗിച്ചു. ഇവരുടെ നീണ്ടകാലത്തെ കഠിനാധ്വാനത്തിന്റെ 'ഫലമാണ് ഇന്ന് പൂഞ്ഞാർ സെന്റ് മേരീസ് ഫൊറോനാ ചർച്ച് ഓഡിറ്റോറിയത്തിൽ നടക്കുന്ന കുടുംബ സമ്മേളനത്തിൽ ഔപചാരികമായി പ്രകാശനം ചെയ്യപ്പെടുന്ന ഇഞ്ചക്കാട്ട് കുടുംബചരിത്രം.

ഒരു മഹാ കുടുംബത്തിന്റെ അഭിലാഷ പൂർത്തീകരണമാണ് ഈ ഗ്രന്ഥപ്രകാശനത്തിലൂടെ സംഭവിക്കുന്നത്. ഈ അവസരത്തിൽ ഈ ചരിത്ര ഗ്രന്ഥത്തിന്റെ രചനയ്ക്ക് നേതൃത്വം നൽകിയ ചരിത്രകമ്മിറ്റിയേയും അതുമായി ബന്ധപ്പെട്ടു പ്രവർത്തിച്ച കുടുംബാംഗങ്ങളെയും പ്രത്യേകം സ്മരിക്കുന്നു. കുടുംബാംഗങ്ങൾ തമ്മിലുള്ള കാലത്തെ അതിജീവിക്കുന്ന സ്നേഹബന്ധം നിലനിർത്തുവാനും ഈ ചരിത്ര രചനയ്ക്കാകട്ടെയെന്നാശംസിക്കുന്നു.



**മാർ ജോസഫ് കല്ലറങ്ങാട്ട്**
(പാലാ രൂപത മെത്രാൻ)



**മാർ മാത്യു ആനിക്കുഴിക്കാട്ടിൽ**
മുൻ ബിഷപ്പ്, ഇടുക്കി രൂപത (രക്ഷാധികാരി)



**വെരി. റവ. ഡോ. തോമസ് ആനിക്കുഴിക്കാട്ടിൽ**
ചരിത്രരചന കമ്മിറ്റി ചെയർമാൻ



**ടോമി ആടിമാക്കീൽ**
ജനറൽ സെക്രട്ടറി & ചരിത്രരചന കമ്മിറ്റി കൺവീനർ



**പുന്നൂസ് കരിയാപുരയിടം**
വൈസ് പ്രസിഡന്റ്



**നൈജു നൈനാൻ കൊടുവയലിൽ**
വൈസ് പ്രസിഡന്റ്



**ജോഷി മൂഴിയാങ്കൽ**
സപ്ലിമെന്റ് കോർഡിനേറ്റർ & ചരിത്ര രചന കമ്മിറ്റിയംഗം

22 ശാഖാ കുടുംബങ്ങളിലായി പടർന്നു പന്തലിച്ചുനിൽക്കുന്ന ഇഞ്ചക്കാട്ട് കുടുംബത്തിന്റെ കുടുംബ സംഗമവും കുടുംബചരിത്രപ്രകാശനവും നടക്കുകയാണല്ലോ? കാരുണ്യത്തിന്റെയും സ്നേഹത്തിന്റെയും ക്രൈസ്തവവിശ്വാസത്തിന്റെയും വഴിയിൽ നമ്മെ മുന്നോട്ട് നയിച്ച സമൂഹത്തിനും കുടുംബത്തിനും മാതൃകയായി മാറിയ പൂർവ്വികരെ ഓർമ്മിക്കുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും അവർ വെട്ടിത്തെളിച്ച സുകൃത വഴികളിലൂടെ ഭാവിതലമുറയെ വഴിനടത്തുവാനും ലക്ഷ്യമിട്ടുകൊണ്ടാണ് ഈ കുടുംബസംഗമം ഇന്ന് ഇവിടെ സംഘടിക്കപ്പെട്ടിട്ടുള്ളത്.

വിവിധ പ്രദേശങ്ങളിൽ അധിവസിക്കുകയും വിവിധ പേരുകളിൽ അറിയപ്പെടുകയും ചെയ്യുന്ന ഇഞ്ചക്കാട്ട് മൂലകുടുംബത്തിലെ അംഗങ്ങൾക്ക് പരസ്പരം അറിയുവാനും ഊഷ്മളമായ സ്നേഹബന്ധം ഊട്ടിയുറപ്പിക്കുവാനും ഈ കുടുംബചരിത്രപുസ്തകം കാരണമായിത്തീരുമെന്ന് പ്രത്യാശിക്കുന്നു. ഏവർക്കും കൂട്ടായ്മയുടെ ഈ പുണ്യദിനത്തിന്റെ ഹൃദയ പൂർവ്വകമായ ആശംസകൾ നേരുന്നു.

### പ്രോഗ്രാം

| | |
|---|---|
| 9.00 am | : രജിസ്ട്രേഷൻ |
| 10.00 am | : വി. കുർബാന |
| 10.45 am | : പൂർവ്വികാനുസ്മരണം |
| 11.00 am | : സമ്മേളനം<br>സെന്റ് മേരീസ് ഫൊറോന ചർച്ച് ഓഡിറ്റോറിയത്തിൽ<br>പ്രാർത്ഥനാഗാനം |
| സ്വാഗതം | : ടോമി ആടിമാക്കീൽ<br>(ജനറൽ സെക്രട്ടറി & ചരിത്രരചന കമ്മിറ്റി കൺവീനർ) |
| അദ്ധ്യക്ഷ പ്രസംഗം | : അഡ്വ. ജോയി നടുക്കര Ex.M.P.<br>(പ്രസിഡന്റ് കുടുംബയോഗം) |
| കുടുംബചരിത്രം | |
| അവലോകനം | : വെരി. റവ. ഡോ. തോമസ് ആനിക്കുഴിക്കാട്ടിൽ<br>(ചെയർമാൻ ചരിത്രരചന കമ്മറ്റി) |
| സമ്മേളന ഉദ്ഘാടനം | : മാർ മാത്യു ആനിക്കുഴിക്കാട്ടിൽ<br>(രക്ഷാധികാരി, മുൻ ബിഷപ്പ്, ഇടുക്കി രൂപത) |
| പുസ്തക പ്രകാശനവും,<br>ചരിത്രരചന, കമ്മിറ്റിയംഗങ്ങളെ<br>ആദരിക്കലും | : മാർ ജോസഫ് കല്ലറങ്ങാട്ട് (പാലാ രൂപത മെത്രാൻ) |
| ആശംസകൾ | : വെരി. റവ. ഫാ. അഗസ്റ്റിൻ തെരുവത്ത്<br>(വികാരി സെന്റ് മേരീസ് ഫൊറോനാ ചർച്ച് പൂഞ്ഞാർ)<br>റവ. ഫാ. ജേക്കബ്ബ് അരയത്തിനാൽ V.C.<br>റവ. ഫാ. കുര്യൻ ഉതുപ്പ് കണ്ണൻ തുരുത്തേൽ<br>കെ.യു. പീലിപ്പോസ് കൊടുവയലിൽ |
| കൃതജ്ഞത | : ജോഷി മൂഴിയാങ്കൽ<br>(ചരിത്രരചന കമ്മിറ്റി അംഗം) |



**ജീസൻ ജോർജ് കല്ലോലിൽ**
സെക്രട്ടറി



**എ. വി. ജോസഫ് അരയത്തിനാൽ**
ട്രഷറർ

### ഇഞ്ചക്കാട്ട് മഹാ കുടുംബശാഖകൾ

1. മൂഴിയാങ്കൽ
2. കല്ലുവരപ്പറമ്പിൽ
3. തടവനാൽ
4. കല്ലോലിൽ
5. കൊച്ചുപുരയ്ക്കൽ
6. വയലിൽ
7. വയലിൽ കരോട്ട്
8. പള്ളിപ്പറമ്പിൽ
9. അരയത്തിനാൽ
10. മറ്റത്തിൽ
11. ഇഞ്ചക്കാട്ട്
12. കൊടുവയലിൽ
13. തയ്യിൽ
14. കൊല്ലംപറമ്പിൽ
15. വലിയപരയ്ക്കാട്ട്
16. കരിയാപുരയിടം
17. മാലിക്കൽ
18. കോച്ചേരിൽ
19. ആടിമാക്കീൽ
20. ആനിക്കുഴിക്കാട്ടിൽ
21. നടുക്കര
22. പുതിയിടത്ത്

### ചരിത്ര രചന കമ്മിറ്റി അംഗങ്ങൾ



**എം. എം. ജോസഫ് മൂഴിയാങ്കൽ**



**വി. വി. ജേക്കബ് വയലിൽ**



**റോയി പള്ളിപറമ്പിൽ**



**സണ്ണി വലിയപരയ്ക്കാട്ട്**



**ലിനോ വലിയപരയ്ക്കാട്ട്**